ടിയാൻ 1-7-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളു വെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി കെ. സീതാലക്ഷ്മി ദേവി | ഭാര്യ | 47 |
| 2 | കെ. ജ്യോതി ദേവ് | മകൻ | 17 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനം അപേക്ഷകക്ഷിയായ ശ്രീമതി കെ. സീതാലക്ഷ്മി ദേവിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(5)

A5-1091/84. 1984 ജനുവരി 31.

സർക്കാർ ജീവനക്കാരനായിരുന്നു. പെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയ ശ്രീ. എഫ്. ബിഖൻ ഖാന്റെ അനന്തരാവകാശികൾക്കു സർക്കാരിൽ നിന്നും കിട്ടാനുള്ള പെൻഷൻ കുടിശിക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് വേണമെന്നു കാണിച്ച് പള്ളിപ്പുറം വില്ലേജിൽ വലിയവീട്ടു മുറിയിൽ, വലിയ വീട്ടിൽ താമസം ശ്രീമതി കെ. ബീവിജാൺ ബോധിപ്പിച്ച അപേക്ഷ പള്ളിപ്പുറം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 20-8-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശിയായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | വയസ്സ് |
|---|---|---|
| കെ. ബീവി ജാൺ | ഭാര്യ | 61 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവനന്തപുരം. തഹശീൽദാർ.

---

## Nedumangad Taluk

പരസ്യം

(1)

ബി3-10231/82. 1984 ജനുവരി 28.

നെടുമങ്ങാട് താലൂക്കിൽ പാലോട് വില്ലേജിൽ പേരയത്തു പുടൽമൺപുറത്തു കട്ടയ്ക്കാൽ വീട്ടിൽ ശ്രീ. എൻ. ശിവശങ്കരൻ നായർ മരണമടഞ്ഞതിനാൽ പരേതന്റെ പേർക്കു സർക്കാരിൽ നിന്നുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി പി. സുകുമാരിയമ്മ സമർപ്പിച്ച അപേക്ഷ പാലോട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. എൻ. ശിവശങ്കരൻ നായർ 7-7-1982-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | സുകുമാരിയമ്മ | ഭാര്യ | 47 |
| 2 | ശശിധരൻ നായർ | മകൻ | 27 |
| 3 | ഉഷാകുമാരി | മകൾ | 25 |
| 4 | ഓമന അമ്മ | " | 23 |
| 5 | വത്സല | " | 19 |
| 6 | കലകുമാരി | " | 17 |

മേൽ പറഞ്ഞവരിൽ രണ്ടും മൂന്നും അഞ്ചും കക്ഷികൾ ഒന്നാം കക്ഷിപേരിൽ അവകാശ സർട്ടിഫിക്കററ് നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. 4-ാം കക്ഷി തന്റെ പേർക്കുള്ള അവകാശം തനിക്കുതന്നെ ലഭിക്കണമെന്നു മൊഴി തന്നിരിക്കുന്നു. 6-ാം കക്ഷി മൈനറും ഒന്നാം കക്ഷിയുടെ സംരക്ഷണയിലുമാണ്.

ആയതിനാൽ മി അവകാശ സർട്ടിഫിക്കററ് ഒന്നും നാലും കക്ഷികൾ പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(2)

ബി3-21/84. 1984 ജനുവരി 28.

നെടുമങ്ങാട് താലൂക്കിൽ പെരിങ്ങമ്മല വില്ലേജിൽ ആനാട് മുറിയിൽ കണ്ണങ്കോട്ടു കുന്നും പുറത്തു വീട്ടിൽ ശ്രീ. ഷൺമുഖൻ ചെട്ടിയാർ നടരാജൻ മരണമടഞ്ഞതിനാൽ പരേതൻ ഇൻഡ്യൻ ഓവർസീസു ബാങ്കിന്റെ പാലോടു ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള നിക്ഷേപത്തുക തിരികെ ലഭിക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ മാതാവ് ടിയിൽ ശ്രീമതി കൊച്ചുപിള്ള ചെല്ലമ്മ സമർപ്പിച്ച അപേക്ഷ പെരിങ്ങമ്മല വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിലും മരണ സർട്ടിഫിക്കററുകൊണ്ടും ശ്രീ. ഷൺമുഖൻ ചെട്ടിയാർ നടരാജൻ 13-4-1983-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കൊച്ചുപിള്ള ചെല്ലമ്മ | മാതാവ് | 62 |
| 2 | തങ്കപ്പൻ ചെട്ടിയാർ | സഹോദരൻ | 42 |
| 3 | സരോജിനി | സഹോദരി | 37 |
| 4 | അമ്മുക്കുട്ടി | " | 33 |
| 5 | ജനാർദ്ദനൻ | സഹോദരൻ | 30 |
| 6 | ഗീതമ്മ | സഹോദരി | 27 |
| 7 | ശിവൻകുട്ടി | സഹോദരൻ | 22 |

മേൽപറഞ്ഞവരിൽ 2 മുതൽ 7 വരെ കക്ഷികൾ ഒന്നാംകക്ഷി പേരിൽ അവകാശ സർട്ടിഫിക്കററു നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശ സർട്ടിഫിക്കററ് ഒന്നാം കക്ഷി ശ്രീമതി കൊച്ചുപിള്ള ചെല്ലമ്മ പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗവൺമെന്റു ഗസററിൽ പ്രസിദ്ധം ചെയ്തു 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(3)

ബി3-197/84. 1984 ജനുവരി 21.

നെടുമങ്ങാട് താലൂക്കിൽ ആനാടു വില്ലേജിൽ വേട്ടമ്പള്ളി മുറിയിൽ പാലോട്ടു കോണത്തു പുത്തൻ വീട്ടിൽ ശ്രീമതി അന്നമ്മ എലിസബത്ത് മരണമടഞ്ഞതിനാൽ പരേതയുടെ പേർക്കു നെടുമങ്ങാട് സബ് ട്രഷറിയിലുള്ള നിക്ഷേപത്തുക തിരികെ ലഭിക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് പരേതയുടെ മകൻ നെടുമങ്ങാടു വില്ലേജിൽ പുന്നപുറത്തു മേക്കുംകര വീട്ടിൽ ശ്രീ. ജി. ചെല്ലപ്പൻ നാടാർ സമർപ്പിച്ച അപേക്ഷ ആനാടു വില്ലേജാഫീസർ

മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീമതി ജാനമ്മ ഏലിസബെത്ത് 21-5-1975-ൽ മരണമടഞ്ഞതായും പരേതയുടെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | വി. ഗോപിവൻ നാടാർ | ഭർത്താവ് | 88 |
| 2 | ജി. ചെല്ലപ്പൻ നാടാർ | മകൻ | 48 |
| 3 | ജി. അപ്പുക്കുട്ടൻ നാടാർ | ,, | 45 |

മേൽപ്പറഞ്ഞവരിൽ ഒന്നാം കക്ഷി രണ്ടാം കക്ഷി പേർക്ക് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. 3-ാം കക്ഷിയുടെ അവകാശം ടിയാൻ പേർക്കു നൽകണമെന്നു മൊഴി തന്നിട്ടുണ്ട്. ആയതിനാൽ ടി അവകാശ സർട്ടിഫിക്കറ്റ് രണ്ടും മൂന്നും കക്ഷികൾപേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആ വിവരം ഈ പരസ്യം കേരളാ ഗവൺമെന്റു ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കു ശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(4)

ബി3-15633/83. 1984 ജനുവരി 5.

നെടുമങ്ങാട് താലൂക്കിൽ വെള്ളനാട് വില്ലേജിൽ ടി മുറിയിൽ കമുകറ വീട്ടിൽ ശ്രീ. കെ. ഗോപാലൻ നായർ മരണമടഞ്ഞതിനാൽ പരേതന്റെ പേർക്കു സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള പെൻഷൻ കുടിശ്ശികയും മറ്റും ലഭിക്കുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ഡി. ജഗദമ്മ സമർപ്പിച്ച അപേക്ഷ വെള്ളനാട് വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. കെ. ഗോപാലൻ നായർ 1-11-1983-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ഡി. ജഗദമ്മ | ഭാര്യ | 48 |
| 2 | ജി. രാധാകൃഷ്ണൻ നായർ | മകൻ | 31 |
| 3 | ജി. രാമചന്ദ്രൻ നായർ | ,, | 28 |
| 4 | ജെ. സരോജദേവി | മകൾ | 25 |
| 5 | ജെ. വിമലാദേവി | ,, | 23 |
| 6 | ജി. മുരളീധരൻ നായർ | മകൻ | 19 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപറഞ്ഞവരിൽ 2 മുതൽ 6 വരെ കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശസർട്ടിഫിക്കറ്റ് നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശസർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി ഡി. ജഗദമ്മ പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(5)

ബി3-15634/83. 1984 ജനുവരി 5.

നെടുമങ്ങാട് താലൂക്കിൽ മാണിക്കൽ വില്ലേജിൽ കോലിയക്കോടു പുളിക്കക്കോണത്തു പുത്തൻ വീട്ടിൽ ശ്രീ. ഡി. ശിവശങ്കരൻ മരണമടഞ്ഞതിനാൽ പരേതന് ലഭിച്ചുകൊണ്ടിരുന്ന സൈനിക പെൻഷൻ ആനുകൂല്യങ്ങളും മറ്റും ലഭിക്കുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി ജി. ഗോമതി സമർപ്പിച്ച അപേക്ഷ മാണിക്കൽ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ ശ്രീ. ഡി. ശിവശങ്കരൻ 3-11-1983-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ജി. ഗോമതി | ഭാര്യ | 56 |
| 2 | എസ്. ശിവദാസൻ | മകൻ | 35 |
| 3 | എസ്. പുരുഷോത്തമൻ | ,, | 32 |
| 4 | ജി. ജലജകുമാരി | മകൾ | 27 |

മേൽപറഞ്ഞവരിൽ 2 മുതൽ 4 വരെ കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശസർട്ടിഫിക്കറ്റ് നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ ടി അവകാശസർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി ജി. ഗോമതി പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, ജി. സോമൻ ആശാരി,
നെടുമങ്ങാട്. തഹശിൽദാർ.

---

## Chirayinkil Taluk

പരസ്യം

(1)

No. B6-10/84. 1984 ജനുവരി 27.

ചിറയിൻകീഴ് താലൂക്കിൽ ഇടവ വില്ലേജിൽ വെൺകുളം ദേശത്ത് നെടിയകല്ലാഴി വീട്ടിൽ ശ്രീ. ബി. വരദരാജൻ നായർ ബഹറിനിൽവച്ചുണ്ടായ അപകടത്തിൽ മരണപ്പെട്ടുപോയി എന്നും ടിയാൻ ഇമിഗ്രേഷൻ സംബന്ധമായി ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 1,760 രൂപ വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി എസ്. വിജയമ്മ ബോധിപ്പിച്ച അപേക്ഷ ഇടവ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽനിന്നും മരണ സർട്ടിഫിക്കറ്റുകൊണ്ടും ശ്രീ. ബി. വരദരാജൻനായർ 21-7-1983-ൽ മരണപ്പെട്ടുപോയിട്ടുള്ളതായും പരേതനു താഴെ പറയുന്നവർ അവകാശികളായി ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എസ്. വിജയമ്മ | ഭാര്യ | 27 |
| 2 | ധാനിഷ് | മകൻ | 6 |
| 3 | മനീഷ് | ,, | 2 |
| 4 | പി. ബാലകൃഷ്ണപിള്ള | പിതാവ് | 75 |

പരേതന്റെ മാതാവ് ജീവിച്ചിരിപ്പില്ല. പിതാവ് തനിക്കുള്ള അവകാശം കൂടി 1-ാം കക്ഷിപേരിൽ ഒഴിഞ്ഞുകൊണ്ട് പൂർണ്ണസമ്മത മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. രണ്ടും മൂന്നുംകക്ഷികൾ മൈനറാകയാൽ 1-ാം കക്ഷിയുടെ സംരക്ഷണയിൽ ആണ്.

ആകയാൽ പരേതൻ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള മുകളിൽ കാണിച്ച തുകവാങ്ങുന്നതിനുള്ളനിയമാനുസൃത അവകാശി സ്വന്തം നിലയിലും മൈനർ സന്താനങ്ങളുടെ രക്ഷിതാവ് എന്നുള്ള നിലയിലും പരേതന്റെ ഭാര്യ ശ്രീമതി എസ്. വിജയമ്മ മാത്രമാണെന്നും കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

(2)

നമ്പർ, ബി6-12/84. 1984 ജനുവരി 31.

ചിറയിൻകീഴ് താലൂക്കിൽ പഴയകുന്നുമ്മേൽ വില്ലേജിൽ നടുത്തുമല കുന്നിൽ ചരുവിള വീട്ടിൽ ജെസ്സി അന്തരിച്ചുപോയി എന്നും പരേത ഫെഡറൽ ബാങ്കിന്റെ കിളിമാനൂർ ശാഖയിൽ 2,500 രൂപയിൻ

താഴെയുള്ള തുകയ്ക്കു പണയം വച്ചിരുന്ന സ്വർണ്ണ ഉരുപ്പടി തിരികെ എടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതയുടെ ഭർത്താവ് ടിയിൽ ശ്രീ. കെ. യോഹന്നാൻ ബോധിപ്പിച്ച അപേക്ഷ പഴയ കുന്നുമ്മേൽ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽ നിന്നും, മരണ സർട്ടിഫിക്കറ്റു കൊണ്ടും ശ്രീമതി ജെസ്സി 20-1-1982-ൽ മരണപ്പെട്ടുപോയതായും, ടിയാളുടെ താഴെപറയുന്നവർ അവകാശികളായി ഉള്ളതായും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. യോഹന്നാൻ | ഭർത്താവ് | 51 |
| 2 | സൈമൺ | മകൻ | 28 |
| 3 | അഗ്നസ് | മകൾ | 26 |
| 4 | ലീലാജനറ്റ് | ,, | 23 |
| 5 | വിക്ടർ | മകൻ | 20 |
| 6 | കോശി | ,, | 17 |

പരേതയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. രണ്ടു മുതൽ അഞ്ചുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം കൂടി 1-ാം കക്ഷിപേരിൽ ഒഴിഞ്ഞുകൊണ്ട് സമ്മതമൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. 6-ാം കക്ഷി അപേക്ഷകന്റെ പരിപൂർണ്ണ സംരക്ഷണയിലാണ്. ആകയാൽ പരേത, ഫെഡറൽ ബാങ്കിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി ടിയാളുടെ ഭർത്താവ് ശ്രീ. കെ. യോഹന്നാൻ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചു കൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(3)

നമ്പർ ബി6-8/84. 1984 ഫെബ്രുവരി 2.

ചിറയിൻകീഴ് താലൂക്കിൽ വെട്ടൂർ ചെറുന്നിയൂർ വില്ലേജിൽ വിളപ്പ്ഭാഗം കുന്നിൽ വീട്ടിൽ ശ്രീമതി കുഞ്ഞുലക്ഷ്മി അന്തരിച്ചുപോയിയെന്നും പരേത സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ വർക്കല ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 500 രൂപയിൽ താഴെ മാത്രം വരുന്ന തുക തിരിച്ചെടുക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് പരേതയുടെ പുത്രൻ ടിയിൽ നിന്നും ശാർക്കര വില്ലേജിൽ ഐരിമുക്കാട്ടു പുത്തൻ വീട്ടിൽ ശ്രീ. എൻ. ബാലൻ ബോധിപ്പിച്ച അപേക്ഷ വെട്ടൂർ ചെറുന്നിയൂർ, ശാർക്കര, ചിറയിൻകീഴ് എന്നി വില്ലേജാഫീസർമാർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽനിന്നും മരണ സർട്ടിഫിക്കറ്റുകൊണ്ടും ശ്രീമതി കുഞ്ഞുലക്ഷ്മി 11-12-1983-ൽ മരണപ്പെട്ടുപോയി എന്നും പരേതയ്ക്ക് താഴെ പറയുന്നവർ അവകാശികളായി ഉണ്ടെന്നു അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൻ. ബാലൻ | മകൻ | 47 |
| 2 | നാണുരാധാമണി | ,, | 48 |
| 3 | കൃഷ്ണൻ നാരായണി | ഭർത്താവ് | 90 |

പരേതയുടെ ഭർത്താവും പിതാവും ജീവിച്ചിരിപ്പില്ല. 4-ാം കക്ഷി അവരുടെ അവകാശംകൂടി 1-ാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് സമ്മത മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

ആകയാൽ പരേതയ്ക്കു ബാങ്കിൽനിന്നും കിട്ടുവാനുള്ള തുകയിൽ പ്രസ്താവിച്ച തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ പരേതയുടെ സന്താനങ്ങളായ ശ്രീ. ബാലനും, ശ്രീമതി രാധാമണിയും മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതിമുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(4)

നമ്പർ ബി6-2/84. 1984 ജനുവരി 31.

ചിറയിൻകീഴ് താലൂക്കിൽ ആലങ്കോട് വില്ലേജിൽ കുന്നുവിള വീട്ടിൽ ശ്രീ. എ. ജോഷ്വാ, ആറ്റിങ്ങൽ മുനിസിപ്പാലിറ്റിയിൽ നിന്നും പെൻഷൻ വാങ്ങിവരവെ അന്തരിച്ചുപോയി എന്നും, ടിയാന്റെ പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 200 രൂപ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി മേരിയായി ബോധിപ്പിച്ച അപേക്ഷ ആലങ്കോട് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽ നിന്നും, മരണ സർട്ടിഫിക്കറ്റു കൊണ്ടും ശ്രീ. എ. ജോഷ്വാ 16-11-1983-ൽ മരണപ്പെട്ടു പോയതായും ടിയാന് താഴെ പറയുന്നവർ അവകാശികളായി ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | മേരിയായി | ഭാര്യ | 61 |
| 2 | ലൈസാ | മകൾ | 43 |
| 3 | ജോസഫ് | മകൻ | 40 |
| 4 | ദാവിദ് | ,, | 37 |
| 5 | ജായിസ് | ,, | 34 |
| 6 | ബന്നി | ,, | 31 |
| 7 | അൻപരം | ,, | 28 |
| 8 | മാർക്കോസ് | ,, | 25 |
| 9 | യോഹന്നാൻ | ,, | 22 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 4-ാം കക്ഷി സ്ഥലത്തില്ലെന്നു കാണുന്നതിനാൽ മൊഴി ചേർത്തിട്ടില്ല. രണ്ടും, മൂന്നും, അഞ്ചുമുതൽ ഒൻപതു വരെയും കക്ഷികൾ തങ്ങൾക്കുള്ള അവകാശം കൂടി 1-ാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് സമ്മതമൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

ആകയാൽ പരേതന് കിട്ടുവാനുള്ള തുകയിൽ പ്രസ്താവിച്ച തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ ഒന്നും, നാലും കക്ഷികൾ മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങളെപ്പറ്റി പരിഗണിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
ചിറയിൻകീഴ്,
ആറ്റിങ്ങൽ.

എൻ. വാസുദേവൻ,
തഹശീൽദാർ.

---

## QUILON DISTRICT

### Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

ബി2-660/84. 1984 ജനുവരി 24.

കൊല്ലം താലൂക്കിൽ, കൊല്ലം വെസ്റ്റ് വില്ലേജിൽ, കൈക്കുളങ്ങര വാർഡിൽ തംപഴത്ത് വീട്ടിൽ ശ്രീ. കെ. പ്രഭാകരൻ പിള്ള ഗൾഫിൽ വച്ച് മരണമടഞ്ഞതായും ടിയാന് ലഭിക്കുവാനുള്ള ശമ്പള കുടിശ്ശികയും കോമ്പൻസേഷനും ഉൾപ്പെടെ 76412 രൂപ ജില്ലാ കളക്ടർ ആഫീസിൽ വന്നിട്ടുണ്ടെന്നും ടി തുക വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി കെ. ബേബി ബോധിപ്പിച്ചുവന്ന അപേക്ഷ കൊല്ലം വെസ്റ്റ് വില്ലേജാഫീസർ

മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻ പ്രകാരം ശ്രീ. പ്രഭാകരൻപിള്ള 10-7-1983-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ബേബി | ഭാര്യ | |
| 2 | പി. വിജയൻ | മകൻ | 10 |
| 3 | പി. വിനു | ,, | 7 |
| 4 | എൻ. കൊച്ചുപിള്ള | പിതാവ് | |
| 5 | ജെ. ഭവാനി അമ്മ | മാതാവ് | |

മുകളിൽ പറഞ്ഞിരിക്കുന്നവരിൽ നാലും അഞ്ചും കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. രണ്ടും മൂന്നും കക്ഷികൾ മൈനറുകളും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതും ആകുന്നു. ആകയാൽ ടി തുക വാങ്ങാനുള്ള ഏകാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി കെ. ബേബി മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
കൊല്ലം.

(ഒപ്പ്)
തഹശീൽദാർ.

---

# PATHANAMTHITTA DISTRICT

## Kozhencherry Taluk

പരസ്യം

(1)

B6-11149/83. 1984 ജനുവരി 18.

കോഴഞ്ചേരി താലൂക്കിൽ ചെന്നീർക്കര വില്ലേജിൽ പ്രക്കാനം മുറിയിൽ കോടിയാട്ടു മണ്ണിൽ വീട്ടിൽ എം. ജേക്കബ് 14-10-1983-ൽ മരിച്ചുപോയി എന്നും ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഓമല്ലൂർ ബ്രാഞ്ചിൽ ഉദ്ദേശം 1400 രൂപയ്ക്ക് പണയം വച്ചിരുന്ന സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നും കാണിച്ച് പരേതന്റെ മകൻ കെ. ജെ. വൽസൻ ബോധിപ്പിച്ച അപേക്ഷ ചെന്നീർക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ അടിയിൽ പേരുവിവരം പറയുന്നവർ മാത്രം ആണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | കെ. ജെ. വൽസൻ | മകൻ |
| 2 | ശോശാമ്മ | മകൾ |
| 3 | ലീലാമ്മ | ,, |
| 4 | ജോളി | ,, |

പെൺമക്കൾ മൂന്നുപേരേയും ക്രിസ്തീയമതാചാര പ്രകാരം വിവാഹം കഴിപ്പിച്ചയച്ച് അന്യഭവനങ്ങളിൽ താമസമാണ്. പരേതന്റെ ഭാര്യ നേരത്തെ മരിച്ചുപോയിട്ടുള്ളതാണ്.

ആയതിനാൽ ടി സ്വർണ്ണഉരുപ്പടികൾ തിരിച്ചെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് പരേതന്റെ ഏകമകൻ കെ. ജെ. വൽസൻ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

B6-8825/83. 1984 ജനുവരി 18.

കോഴഞ്ചേരി താലൂക്കിൽ കിടങ്ങന്നൂർ വില്ലേജിൽ വല്ലന മുറിയിൽ ഇട്ടുമണ്ണിൽ വീട്ടിൽ ഇ. എൻ. ഭാസ്കരൻ 25-3-1981-ൽ മരിച്ചുപോയി എന്നും ടിയാന് ശമ്പളം ഇനത്തിലും മററുമുള്ള കുടിശ്ശിഖ, ഉദ്ദേശം രണ്ടായിരത്തി അഞ്ഞൂറു രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ പി. എൻ. സുമതിയമ്മ ബോധിപ്പിച്ച അപേക്ഷ കിടങ്ങന്നൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിച്ചുവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ അടിയിൽ പേരുവിവരം പറയുന്നവർ മാത്രമാണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | പി. എൻ. സുമതിയമ്മ | ഭാര്യ |
| 2 | ഇ. ബി. പൊന്നമ്മ | മകൾ |
| 3 | ബി. ആനന്ദകുമാരി | ,, |
| 4 | ബി. സുമംഗലാദേവി | ,, |
| 5 | ബി. ജയസിംഹൻ | മകൻ |

പെൺമക്കൾ രണ്ടുപേരും (രണ്ടും മൂന്നും പേരുകാർ) ടി ഇനങ്ങളിൽ കിട്ടുവാനുള്ള തുക പരേതന്റെ ഭാര്യയും ശേഷം പേരുകാരുടെ മാതാവുമായ പി. എൻ. സുമതിയമ്മ വാങ്ങുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. നാലും അഞ്ചും പേരുകാർ മൈനറാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാകയാൽ ടി ഇനത്തിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് പരേതന്റെ ഭാര്യ ശ്രീമതി പി. എൻ. സുമതിയമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(3)

B6-374/84. 1984 ജനുവരി 18.

കോഴഞ്ചേരി താലൂക്കിൽ കുളനട വില്ലേജിൽ പുത്തൻ വീട്ടിൽ പി. കുട്ടപ്പൻപിള്ള 20-10-1983-ൽ മരിച്ചുപോയി എന്നും ടിയാൻ കുന്നത്തൂർ സബ് ട്രഷറിയിൽ നിക്ഷേപിച്ചിരുന്ന 2500 രൂപയിൽ കവിയാത്ത തുക തിരിയെ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ എൻ. ഭവാനിയമ്മ ബോധിപ്പിച്ച അപേക്ഷ കുളനട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചുവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ ഭാര്യ എൻ. ഭവാനിയമ്മയും മക്കളായ കെ. ശ്രീദേവി അമ്മയും കെ. വിജയൻ നായരും മാത്രമാണെന്ന് അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

ടി തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ശ്രീമതി ഭവാനിയമ്മയുടെയും മക്കളായ കെ. ശ്രീദേവിയമ്മയുടെയും കെ. വിജയൻ നായരുടെയും പേരിൽ കിട്ടണമെന്നു കാണിച്ച് മൂന്നുപേരും മൊഴി തന്നിട്ടുള്ളതാണ്.

ആയതിനാൽ ടി ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ശ്രീമതി എൻ. ഭവാനിയമ്മയുടെയും മക്കളായ കെ. ശ്രീദേവിയമ്മയുടെയും കെ. വിജയൻ നായരുടെയും പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധംചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്,
കോഴഞ്ചേരി.

(ഒപ്പ്)
തഹസിൽദാർ.

---

## Ranni Taluk

പരസ്യം

(1)

നമ്പർ സി1-2367/83. 1984 ജനുവരി 13.

റാന്നി താലൂക്കിൽ അങ്ങാടി വില്ലേജിൽ അങ്ങാടി മുറിയിൽ മാളിയേക്കൽ വീട്ടിൽ എൻ. തങ്കമണി 1982 നവംബർ മാസം 14-ാം തീയതി മരിച്ചുപോയി എന്നും, ടിയാൾ സ്റ്റേററു ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ റാന്നി ശാഖയിൽ നിന്നും 4,100 രൂപായ്ക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടി തിരികെ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നും കാണിച്ച് പരേതയുടെ ഭർത്താവ് ടി വീട്ടിൽ അർജ്ജുനൻ പിള്ള ബോധിപ്പിച്ച അപേക്ഷ അങ്ങാടി വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചു വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതയുടെ അവകാശികൾ താഴെ പേരുവിവരം പറയുന്നവരല്ലാതെ മററ് ആരും ഇല്ല എന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതയുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | അർജ്ജുനൻ പിള്ള | ഭർത്താവ് | 49 |
| 2 | എം. എ. സന്തോഷ്കുമാർ | മകൻ | 18 |
| 3 | എം. എ. മനോജ്കുമാർ | ,, | 12 |

മുകളിൽ വിവരിച്ചിരിക്കുന്നതിൽ 2-ാം കക്ഷി ടി ഇനത്തിൽ കിട്ടുവാനുള്ള സ്വർണ്ണഉരുപ്പടി പരേതയുടെ ഭർത്താവും 2-ാം കക്ഷിയുടെ പിതാവുമായ അർജ്ജുനൻ പിള്ള വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. മൂന്നാം കക്ഷി മൈനറും ഒന്നാം കക്ഷിയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുകയുമാകുന്നു. പരേതയുടെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. ആയതിനാൽ മേൽപ്പറഞ്ഞ സ്വർണ്ണ ഉരുപ്പടി വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ശ്രീ. അർജ്ജുനൻ പിള്ളയുടെ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

നമ്പർ സി1-2368/83. 1984 ജനുവരി 24.

പത്തനംതിട്ട ജില്ലയിൽ റാന്നി താലൂക്കിൽ അങ്ങാടി വില്ലേജിൽ പുല്ലുപ്രം മുറിയിൽ തിപ്പാച്ചാൻ കുഴിയിൽ തോമസ് മത്തായി 4-12-1983-ൽ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന്റെ മരണത്തിനു മുമ്പ് സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ അങ്ങാടി ശാഖയിൽ 707 രൂപ 80 പൈസ നിക്ഷേപിച്ചിട്ടുള്ളതായും ടി തുകയും പലിശയും തിരികെ എടുക്കുന്നതിലേക്കായി പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി മറിയ ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷയെപ്പററി അങ്ങാടി വില്ലേജ് ഓഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ച് ഹാജരാക്കിയ റിക്കാർഡുകൾ പരിശോധിച്ചതിൽ ടി തോമസ് മത്തായി 4-12-1983-ൽ മരിച്ചുപോയിട്ടുള്ളതും പരേതന്റെ അവകാശികളായി താഴെ പേരുവിവരം പറയുന്നവർ മാത്രമാണുള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | മറിയ | ഭാര്യ | 51 |
| 2 | ഏലിയാമ്മ | മകൾ | 31 |
| 3 | അമ്മിണി | ,, | 28 |
| 4 | റാഹേൽ | ,, | 22 |
| 5 | അന്നമ്മ മത്തായി | ,, | 18 |
| 6 | മറിയാമ്മ മത്തായി | ,, | 16 |
| 7 | മത്തായി തോമസ് | ,, | 14 |
| 8 | മത്തായി സൈമൺ | ,, | 12 |

രണ്ടു മുതൽ അഞ്ചുവരെയുള്ള കക്ഷികൾ അവർക്ക് അവകാശപ്പെട്ട തുക അവരുടെ മാതാവും പരേതന്റെ ഭാര്യയുമായ ടിയിൽ ശ്രീമതി മറിയാമ്മ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി തന്നിട്ടുണ്ട്. ആറു മുതൽ എട്ടുവരെയുള്ള കക്ഷികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു. ആയതിനാൽ മുകളിൽ വിവരിച്ച തുകയും പലിശയും ഉൾപ്പെടെ 5,000 രൂപയിൽ കവിയാത്ത തുക വാങ്ങുന്നതിന് നിയമാനുസൃതമുള്ള അവകാശി പരേതന്റെ ഭാര്യ മറിയയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാലിലും ലഭിക്കുന്ന ആപേക്ഷ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
റാന്നി.

(ഒപ്പ്)
തഹസിൽദാർ.

---

## Adoor Taluk

അടൂർ താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നത്,

(1)

നമ്പർ 9404/83/സി4. 1984 ജനുവരി 19.

അടൂർ താലൂക്കിൽ തോന്നല്ലൂർ വില്ലേജിൽ മങ്ങാരംമുറിയിൽ കുന്നികുഴിയിൽ വീട്ടിൽ, ശ്രീ. കെ. അനുജൻ മിലിട്ടറി സേവനത്തിലിരിക്കവെ 27-4-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് മിലിട്ടറി ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2500 രൂപ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി കെ. ഓമന ആണെന്നു കാണിച്ചു ഒരു അവകാശ സർട്ടിഫിക്കററു കിട്ടുന്നതിനു വേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ തോന്നല്ലൂർ വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ശ്രീമതി കെ. ഓമന | ഭാര്യ | 35 |
| 2 | സുരേഷ്കുമാർ | മകൻ | 12 |
| 3 | സുരേന്ദ്രകുമാർ | ,, | 9 |
| 4 | അനിൽകുമാർ | ,, | 6 |
| 5 | അമ്പിളി | മകൾ | 5 |

ഇതിൽ രണ്ടുമുതൽ 5 വരെയുള്ള കക്ഷികൾ മൈനറുകളും മാതാവായ ഒന്നാം കക്ഷിയുടെ കൂടെ താമസിച്ചു വരുന്നതുമാണ്. ആയതിനാൽ പരേതന് മിലിട്ടറി ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിക്കാനുള്ള തുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയായ ശ്രീമതി കെ. ഓമന ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ 11554/33/സി4. 1984 ജനുവരി 19.

അടൂർ താലൂക്കിൽ പന്തളം തെക്കേക്കര വില്ലേജിൽ പൊങ്ങലടി മുറിയിൽ വല്യത്തു പുത്തൻവീട്ടിൽ ശ്രീ. കെ. എം. അബ്രഹാം 1981 ഏപ്രിൽ മാസം 24-ാം തീയതി ഇലക്ട്രിക് ഷോക്കു ഏററു മരിച്ചുപോയിട്ടുള്ളതാണ്. പരേതനു ഇലക്ട്രിസിററി ബോർഡിൽ നിന്നും ലഭിക്കുവാനുള്ള ഉദ്ദേശം 2500 രൂപയോളം വരുന്ന തുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ മകനായ ശ്രീ. വി. എ. ഫിലിപ്പാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പന്തളം തെക്കേക്കര വില്ലേജാഫീസർമുഖേന അവകാശവിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വി. എ. ഫിലിപ്പ് | മകൻ | 32 |
| 2 | ററി. എൻ. ബേബി | ,, | 45 |
| 3 | മറിയാമ്മ ഏലിയാമ്മ | മകൾ | 35 |
| 4 | മറിയാമ്മ തങ്കമ്മ | ,, | 54 |
| 5 | മറിയാമ്മ പെണ്ണമ്മ | ,, | 42 |

ഇതിൽ രണ്ടു മുതൽ അഞ്ചുവരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിപേരിൽ ഒഴിഞ്ഞു സ്ററേററുമെന്റ് കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത തുക ഇലക്ട്രിസിററി ബോർഡിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ മകനായ ശ്രീ. വി. എ. ഫിലിപ്പ് ആണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റു ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ. 11250/83/സി4. 1984 ജനുവരി 18.

അടൂർ താലൂക്കിൽ ഏറത്തു വില്ലേജിൽ പുതുശ്ശേരിഭാഗം മുറിയിൽ വട്ടക്കാലാ കിഴക്കേതിൽ വീട്ടിൽ ശ്രീ. ഉമ്മൻ മത്തായി 29-11-1982-ൽ മരിച്ചുപോയിട്ടുള്ളതാണ്. പരേതൻ സ്ററേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഏനാത്ത് ശാഖയിൽ 1000 രൂപയ്ക്കു പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ മകളായ ശ്രീമതി മറിയാമ്മ ഉമ്മൻ ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണു പരേതന്റെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മറിയാമ്മ ഉമ്മൻ | മകൾ | 22 |
| 2 | ജെജി ഉമ്മൻ | മകൻ | 14 |

ഇതിൽ രണ്ടാം കക്ഷി മൈനറും സഹോദരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാണ്. ആയതിനാൽ പ്രസ്തുത പണയം ഏനാത്തു സ്ററേററ് ബാങ്കിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ മകളായ മറിയാമ്മ ഉമ്മൻ ആണെന്നു കാണിച്ചു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(4)

നമ്പർ, 8516/83. 1984 ജനുവരി 18.

അടൂർ താലൂക്കിൽ, കടമ്പനാടു വില്ലേജിൽ കടമ്പനാടു വടക്കേ മുറിയിൽ പുഷ്പമംഗലത്തു വീട്ടിൽ പി. എം. ഫിലിപ്പിന്റെ ഭാര്യ റോസമ്മ 1-7-1983-ൽ മരിച്ചു പോയിട്ടുള്ളതാണെന്നു കാണുന്നു. പരേത സ്ററേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കടമ്പനാടു ശാഖയിൽ എ. ജി. എൽ. 70/82-ാം നമ്പരിൽ 2,400 രൂപയ്ക്കു വച്ചിട്ടുള്ള സ്വർണ്ണ പണയങ്ങൾ തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതയുടെ ഭർത്താവ് ശ്രീ. പി. എം. ഫിലിപ്പ് ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ കടമ്പനാട് വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണു പരേതയുടെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേരു | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | പി. എം. ഫിലിപ്പ് | ഭർത്താവ് | 40 |
| 2 | ലിബി ഫിലിപ്പ് | മകൾ | 5 |

ഇതിൽ രണ്ടാം കക്ഷിയും മൈനറുമായ ലിബി ഫിലിപ്പ് ഒന്നാം കക്ഷിയായ പിതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതാണ്. ആയതിനാൽ പ്രസ്തുത സ്വർണ്ണ പണയങ്ങൾ ടി ബാങ്കിൽ നിന്നും തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി പരേതയുടെ ഭർത്താവായ ശ്രീ. പി. എം. ഫിലിപ്പ് മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
അടൂർ.

(ഒപ്പ്)
തഹശീൽദാർ.

## Thiruvalla Taluk

പരസ്യം

സി8-727/84. 1984 ജനുവരി 28.

തിരുവല്ല താലൂക്കിൽ നെടുംപ്രം വില്ലേജിൽ നടുവിലേമുറിയിൽ ഇന്ദു വിഹാറിൽ ശ്രീ. സി. വി. ബാലകൃഷ്ണൻ നായർ 10-4-1982-ൽ അന്തരിച്ചുവെന്നും ടിയാന്റെ പേരിൽ 28-10-1981-ൽ ഫെഡറൽ ബാങ്കിന്റെ മാന്നാർ ശാഖയിൽ അക്കൗണ്ട് നമ്പർ 2872 പ്രകാരം 1800 രൂപയ്ക്ക് പണയം വയ്ക്കപ്പെട്ട മൂന്നു പവൻ തൂക്കമുള്ള സ്വർണ്ണമാല തിരികെ എടുക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി ടി. കെ. ഇന്ദിരാഭായി ബോധിപ്പിച്ച അപേക്ഷ മുഖപ്രകാരം നെടുംപ്രം വില്ലേജാഫീസർ മുഖാന്തരം അവകാശ വിചാരണ നടത്തിവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ മേൽവിവരിച്ച ശ്രീ. സി. വി. ബാലകൃഷ്ണൻ നായർ 10-4-1982-ൽ നിര്യാതനായി എന്നും ടിയാന്റെ നിയമാനുസൃത അനന്തരാവകാശികളായി

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ററി. കെ. ഇന്ദിരാഭായി | ഭാര്യ | 35 |
| 2 | വിനീത ബാലകൃഷ്ണ | മകൾ | 9 |
| 3 | അപർണ്ണ ബാലകൃഷ്ണ | മകൾ | 2 |
| 4 | കൃഷ്ണപിള്ള വേലുപിള്ള | പിതാവ് | 79 |

എന്നിവർ മാത്രമുള്ളതിൽ രണ്ടും മൂന്നും കക്ഷികൾ മൈനറുകളും മാതാവായ അപേക്ഷകിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. പരേതന്റെ സഹോദരൻമാരിരുവരും വിവാഹം ചെയ്ത് പ്രത്യേക കുടുംബങ്ങളിൽ താമസിച്ചു വരുന്നതുമാകുന്നു. പരേതന്റെ

സഹോദരിയെ സമുദായാചാരപ്രകാരം അവകാശങ്ങൾ നൽകി വിവാഹം ചെയ്തയച്ചിട്ടുള്ളതും ഭർത്തൃഗൃഹത്തിൽ താമസിച്ചു വരുന്നതുമാകുന്നു. പരേതന്റെ പിതാവ് മേൽവിവരിച്ച പണയ ഉരുപ്പടി അപേക്ഷക തിരിച്ചെടുക്കുന്നതിനു സമ്മതിച്ച് മൊഴി തന്നിട്ടുള്ളതാകുന്നു. പരേതന്റെ മാതാവ് ജീവിച്ചിരിപ്പില്ല. ആയതിനാൽ പരേതനായ ശ്രീ. സി. വി. ബാലകൃഷ്ണൻ നായർ പേരിൽ അക്കൗണ്ടു നമ്പർ 2872 പ്രകാരം 1500 രൂപയ്ക്ക് ഫെഡറൽ ബാങ്കിന്റെ മാന്നാർശാഖയിൽ പണയപ്പെടുത്തിയ 3 പവൻ തൂക്കം സ്വർണ്ണാഭരണം തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി റ്റി. കെ ഇന്ദിരാഭായി ആണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുൻപാകെ രേഖാമൂലം നേരിട്ട് ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാലിലും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവല്ല. തഹശീൽദാർ.

## Mallappally Taluk

പരസ്യം

നമ്പർ. സി4-2718/83. 1984 ജനുവരി 28.

പത്തനംതിട്ട ജില്ലയിൽ മല്ലപ്പള്ളി താലൂക്കിൽ മല്ലപ്പള്ളി വില്ലേജിൽ വെളുത്തമൊടയിൽ ശ്രീ. സി. ഐ. ഫിലിപ്പ്സ് 6-12-1983-ൽ മരിച്ചുപോയെന്നും ടിയാന് മിലിട്ടറി സർവ്വീസ് പെൻഷൻ ഇനത്തിൽ ലഭിക്കേണ്ട പ്രതിമാസ പെൻഷൻ തുകയായ 318 രൂപയും അതിന്റെ കുടിശികയും വാങ്ങുന്നതിലേക്കു ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി ലീലാമ്മ ഫിലിപ്പ്സ് ബോധിപ്പിച്ച അപേക്ഷ മല്ലപ്പള്ളി വില്ലേജ് ഓഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററ് കൊണ്ടും ടിയാൻ 6-12-1983-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമാണെന്നും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ലീലാമ്മ ഫിലിപ്പ്സ് | ഭാര്യ | 39 |
| 2 | ലി. ഫിലിപ്പ്സ്, എം. | മകൾ | 21 |
| 3 | ലി. ഫിലിപ്പ്സ്, എസ്. | ,, | 17 |
| 4 | ഫിലിപ്പ്സ്, എസ്. ഐ. | മകൻ | 14 |
| 5 | അനില് ഫിലിപ്പ്സ് | ,, | 12 |

ഇതിൽ 2-ാം പേരുകാരി മകൾ ലി. ഫിലിപ്പ്സിനെ മതാചാരപ്രകാരം വിവാഹം കഴിച്ചു അയച്ചിട്ടുള്ളതാണ്. പരേതന്റെ മക്കളും മുകളിൽ 3 മുതൽ 5 വരെ പേരു വിവരം കൊടുത്തിട്ടുള്ളവർ മൈനറും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആണ്. ആയതിനാൽ മരിച്ചുപോയ സി. ഐ. ഫിലിപ്പ്സിന്റെ മിലിട്ടറി സർവീസ് പെൻഷൻ തുകയായ 318 രൂപയും അതിന്റെ കുടിശിക തുകയും വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് ശ്രീമതി ലീലാമ്മഫിലിപ്പ്സ്, വെളുത്തമൊടയിൽ, മല്ലപ്പള്ളി എന്ന ആളിന്റെ പേരിൽ കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പരസ്യം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖമൂലം ബോധിപ്പിച്ചു കൊള്ളണം. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, പി. വി. നാരായണപിള്ള,
മല്ലപ്പള്ളി. തഹശീൽദാർ.

# ALLEPPEY DISTRICT

## Ambalapuzha Taluk

പരസ്യം

സി3-555/83. 1984 ജനുവരി 27.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്ക് വില്ലേജിൽ കളർകോട് വാർഡിൽ കിഴക്കേ കാട്ടുവേലിയിൽ ശ്രീമതി ചെല്ലമ്മ മാധവൻ തന്റെ ഭർത്താവ് ശ്രീ. മാധവൻ, കെ. സ്റ്റേററ് വാട്ടർ ട്രാൻസ്പോർട്ട് ഡിപ്പാർട്ടുമെന്റിൽ ലാസ്കർ ആയി ജോലിനോക്കിവരവെ 19-8-1983-ൽ മരിച്ചുപോയി എന്നും സ്റ്റേററ് വാട്ടർ ട്രാൻസ്പോർട്ട് ഡിപ്പാർട്ടുമെന്റിൽ നിന്നും പരേതന് ലഭിക്കുവാനുള്ള ആനുകൂല്യങ്ങൾ കൈപ്പററുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നും കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവ് ശ്രീ. കെ. മാധവൻ 19-8-1983-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ വിവരിക്കുന്നവരാണുള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളു മായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ചെല്ലമ്മ മാധവൻ | ഭാര്യ | |
| 2 | സി. യമുന | മകൾ | 29 |
| 3 | എം. വിജയൻ | മകൻ | 28 |

ടി ആളുകളാണ് മരിച്ചുപോയ ശ്രീ. മാധവന്റെ അനന്തരവകാശികളെന്ന് കാണിച്ചു അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധികഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
അമ്പലപ്പുഴ. തഹശീൽദാർ.

## Shertallai Taluk

പരസ്യം

(1)

ഡി3-17176/83. 1984 ജനവരി 16.

ചേർത്തല താലൂക്കിൽ ചേർത്തല വടക്കു വില്ലേജ് വടക്കും മുറിയിൽ വെളോർവട്ടത്ത് വടക്കെ മഠത്തിൽ ശ്രീ. ആർ. കൃഷ്ണയ്യർ 16-9-1983-ൽ മരിച്ചുപോയെന്നും സംസ്ഥാന സർവ്വീസിലെ ഒരു പെൻഷൻ കാരനായിരുന്ന ടിയാന് ചേർത്തല സബ് ട്രഷറിയിൽ നിന്നും ഡി. എ. കുടിശിഖ, ഫെസ്ററിവൽ അലവൻസ് എന്നീ ഇനങ്ങളിൽ ലഭിക്കുവാനുള്ള 1,000 രൂപയിൽ താഴെയുള്ള തുക വാങ്ങിയെടുക്കുന്നതിന് ഒരു അവകാശസർട്ടിഫിക്കററു നൽകണമെന്നും കാണിച്ച് ചേർത്തല വടക്കും മുറിയിൽ ഗീതാനിവാസിൽ ശ്രീ. കെ. രാമയ്യർ മുതൽപേർ ചേർന്ന് ഈ ഓഫീസിൽ സമർപ്പിച്ച അപേക്ഷയിന്മേൽ ചേർത്തല വടക്കു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ ശ്രീ. ആർ.കൃഷ്ണയ്യർ 16-9-1983-ൽ മരിച്ചുപോയെന്നും ടിയാന്റെ അവകാശികൾ താഴെ പറയുന്നവരാണെന്നും റിപ്പോർട്ടു ലഭിച്ചിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളു മായുള്ള ബന്ധം |
|---|---|---|
| 1 | കെ. രാമയ്യർ | മകൻ |
| 2 | കെ. വെങ്കിടേശ്വരയ്യർ | ,, |
| 3 | ഹരിഹരയ്യർ | ,, |

അതിനാൽ മരിച്ച ചേർത്തല താലൂക്ക് ചേർത്തല വടക്കു വില്ലേജ് വടക്കും മുറിയിൽ വടക്കേ മഠത്തിൽ ശ്രീ. ആർ. കൃഷ്ണയ്യർക്ക് ചേർത്തല സബ് ട്രഷറിയിൽ നിന്നും ഡി. എ. കുടിശിക, ഫെസ്റ്റിവൽ അലവൻസ് എന്നീ ഇനങ്ങളിൽ ലഭിക്കുവാനുള്ള 1,000 രൂപയിൽ താഴെയുള്ള തുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ മകളായ മേൽ പറഞ്ഞയാളാണെന്ന് കാണിച്ച് ഒരവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലം നേരിട്ടു ഈ ആഫീസിൽ ഹാജരാക്കേണ്ടതാണ്. കാലാവധിക്കു ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

എ6-5067/83. 1984 ജനുവരി 18.

ചേർത്തല താലൂക്കിൽ അരൂർ വില്ലേജിൽ അരൂർ മുറിയിൽ തോപ്പുവെളിയിൽ ശ്രീ. റ്റി. ആർ. ഭാനുവിക്രമൻ പിള്ള കെ. എസ്. ആർ. ടി. സി. ചാലക്കുടി ഡിപ്പോയിൽ കണ്ടക്ടറായി ജോലി നോക്കി വരവെ 23-6-1982-ൽ മരിച്ചുപോയെന്നും ടിയന് കെ. എസ്. ആർ. ടി. സിയിൽ നിന്നും ലഭിക്കുവാനുള്ള 1921 രൂപ ലഭിക്കുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നല്കണമെന്നു കാണിച്ച് ടിയാന്റെ പിതാവ് ടി വിലാസത്തിൽ ശ്രീ. റ്റി. വി. രാമൻപിള്ള സമർപ്പിച്ച അപേക്ഷയിൻമേൽ അരൂർ വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ ശ്രീ. റ്റി. ആർ. ഭാനുവിക്രമൻ പിള്ള 23-6-1982-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തിരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും റിപ്പോർട്ടു ലഭിച്ചിട്ടുണ്ട്.

| ക്രമ നമ്പർ | പേര് | പരേതനു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ടി. വി. രാമൻ പിള്ള | പിതാവ് | 65 |
| 2 | ശ്രീമതി അമ്മുക്കുട്ടിയമ്മ | മാതാവ് | 55 |
| 3 | പുഷ്പവല്ലിയമ്മ | സഹോദരി | 35 |
| 4 | ഗിരിജാവല്ലഭൻ പിള്ള | സഹോദരൻ | 33 |
| 5 | രാധാകൃഷ്ണപിള്ള | ,, | 31 |
| 6 | മോഹനദാസ് | ,, | 29 |
| 7 | അശോക് കുമാർ | ,, | 25 |
| 8 | ഉഷ | സഹോദരി | 23 |
| 9 | ശോഭന | ,, | 23 |
| 10 | ചന്ദ്രഹാസൻ | സഹോദരൻ | 19 |

അതിനാൽ പരേതനായ അരൂർ വില്ലേജിൽ അരൂർ മുറിയിൽ തോപ്പുവെളിയിൽ ശ്രീ. റ്റി. ആർ. ഭാനുവിക്രമൻ പിള്ളയ്ക്ക് കെ. എസ്. ആർ. ടി. സിയിൽ നിന്നും ലഭിക്കുവാനുള്ള 1921 രൂപാ ലഭിക്കുന്നതിനുള്ള നിയമാനുസൃത അവകാശികൾ മേൽ കാണിച്ചിരുന്നവർ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ വന്ന് 30 ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം നൽകേണ്ടതാണ്. കാലാവധിക്ക് ശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(3)

ഡി3-943/84 1984 ജനുവരി 24.

ചേർത്തല താലൂക്കിൽ കൊക്കോതമംഗലം വില്ലേജ് ചേർത്തല കിഴക്കും മുറിയിൽ വൃന്ദാവനത്തിൽ ശ്രീ. കെ. കെ. ചന്ദ്രബോസ് മരിച്ചുപോയിയെന്നും ചേർത്തല മുനിസിപ്പാലിറ്റിയിലെ ചെയിൻമാൻ ആയിരുന്ന ടിയാന് ചേർത്തല മുനിസിപ്പാലിറ്റിയിൽ നിന്നും ശമ്പള കുടിശ്ശിക, പ്രോവിഡന്റ് ഫണ്ട്, ഗ്രാറ്റുവിറ്റി മുതലായ ഇനങ്ങളിൽ ലഭിക്കുവാനുള്ള 1746 രൂപ 10 പൈസ വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് ടിയാന്റെ ഭാര്യ ടി വിലാസത്തിൽ ശ്രീമതി എം. ശാന്തബോധിപ്പിച്ച അപേക്ഷയിൻമേൽ കൊക്കോതമംഗലം വില്ലേജാഫീസർ മുഖേന അന്വേഷണം നടത്തിയതിൽ ശ്രീ. കെ. കെ. ചന്ദ്രബോസ് 20-10-1983-ൽ മരിച്ചുപോയെന്നും ടിയാന്റെ അനന്തരാവകാശികൾ താഴെ പറയുന്നവർ മാത്രമാണെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | മരിച്ചയാളു മായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്കമ്മ | മാതാവ് | 55 |
| 2 | ചക്രപാണി കുമാർ | സഹോദരൻ | 36 |
| 3 | കെ. കെ. സുരേന്ദ്രൻ | ,, | 28 |
| 4 | കെ. കെ. ഷാജിമോൻ | ,, | 19 |
| 5 | ശാന്ത, എം. | ഭാര്യ | 30 |
| 6 | രസിത | മകൾ | 2½ |

ഇതിൽ 1 മുതൽ 4 വരെ കക്ഷികൾ സ്വന്തം നിലയിലും മൈനർ 6-ാം കക്ഷിയ്ക്കുവേണ്ടി മാതാവായ 5-ാം കക്ഷി രക്ഷകർത്താ നിലയിലും 5-ാം കക്ഷിയും പരേതന്റെ ഭാര്യയുമായ ശാന്തയുടെ പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് സമ്മതപത്രം തന്നിട്ടുണ്ട്.

അതിനാൽ മരിച്ച കൊക്കോതമംഗലം വില്ലേജ് ചേർത്തല കിഴക്കും മുറിയിൽ വൃന്ദാവനത്തിൽ ശ്രീ. കെ. കെ. ചന്ദ്രബോസിന് ചേർത്തല മുനിസിപ്പാലിറ്റിയിൽ നിന്നും ശമ്പള കുടിശ്ശിക, പ്രോവിഡന്റ് ഫണ്ട്, ഗ്രാറ്റുവിറ്റി എന്നീ ഇനങ്ങളിലായി കിട്ടുവാനുള്ള 1746 രൂപ 15 പൈസ വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃതാവകാശി ടിയാന്റെ ഭാര്യ ടി വൃന്ദാവനത്തിൽ എം. ശാന്ത മാത്രമാണെന്നു കാണിച്ച് ഒരവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. കാലാവധിക്കുശേഷമോ തപാലിലോ വരുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

പി. കെ. സുകുമാരൻ നായർ,
താലൂക്കാഫീസ്, തഹശിൽദാർ.
ചേർത്തല.

---

## Chengannur Taluk

പരസ്യം

(1)

നമ്പർ എസ്. ആർ. 55/83. 1984 ജനുവരി 9

ചെങ്ങന്നൂർ താലൂക്കിൽ ആലാ വില്ലേജിൽ ആലാ വടക്കുംമുറിയിൽ കളയ്ക്കാട്ടു മലയിൽ വീട്ടിൽ മരിച്ചുപോയ ശ്രീ. ചെറിയാൻ സഖറിയായുടെ പേരിലുള്ള 103/CHR-ാം നമ്പർ റൈസ് മില്ലിന്റെ ലൈസൻസ് ടിയാന്റെ ഭാര്യ ശ്രീമതി ഏലിയാമ്മ സഖറിയായുടെ പേരിൽ മാറ്റികിട്ടുന്നതിലേക്കായി സമർപ്പിച്ച അപേക്ഷയിൻമേൽ ആലാ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിച്ചതിലും മരണസർട്ടിഫിക്കറ്റിൻ പ്രകാരവും ടിയാൻ 1-5-1982-ൽ മരിച്ചുപോയിട്ടുള്ളതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമേയുള്ളുവെന്നും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി ഏലിയാമ്മ സഖറിയ | ഭാര്യ | |
| 2 | ,, മേരി ഫിലിപ്പ് | മകൾ | 33 |
| 3 | ശ്രീ. സഖറിയാ ചെറിയാൻ | മകൻ | 31 |
| 4 | ശ്രീമതി എലിസബേത്ത് കെ. സഖറിയ | മകൾ | 18 |
| 5 | ,, ബേബി സൂസൻ സഖറിയ | ,, | 14 |

രണ്ടാം കക്ഷിയായ മകൾ ശ്രീമതി മേരി ഫിലിപ്പ് വിവാഹിതയായി പ്രത്യേകം താമസിച്ചുവരുന്നു. 3 മുതൽ 5 വരെ കക്ഷികൾ അവരുടെ പിതാവിന്റെ പേരിലുണ്ടായിരുന്ന ലൈസൻസ് മാതാവിന്റെ പേരിലേക്ക് മാറ്റുന്നതിന് ആക്ഷേപം ഇല്ലെന്നു മൊഴി നൽകിയിരിക്കുന്നതിനാലും ഒന്നാം നമ്പരുകാരിയായ ശ്രീമതി ഏലിയാമ്മ സഖറിയായുടെ പേരിൽ ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാകുന്നു. നിശ്ചിത കാലാവധി കഴിഞ്ഞോ, തപാൽ മുഖേനയോ കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ എസ്. ആർ. 1/34.　　1984 ജനുവരി 11.

ചെങ്ങന്നൂർ താലൂക്കിൽ മാന്നാർ വില്ലേജിൽ കുട്ടമ്പേരൂർ മുറിയിൽ വടക്കേക്കണ്ടിലേത്തുവീട്ടിൽ മരിച്ചുപോയ പത്മനാഭൻ നായർ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂർ ചെന്നിത്തല ബ്രാഞ്ചിൽ ജി. എൽ. 356/82-ാം നമ്പരായി 1,500 ക. ക്ക് വച്ചിട്ടുള്ള സ്വർണ്ണപ്പണയവും ഫെഡറൽ ബാങ്ക് മാന്നാർ ശാഖയിൽ ജി. എൽ. 7166/80-ാം നമ്പരായി 97.50 ക. ക്കും, ജി. എൽ. 9594/81-ാം നമ്പരായി 80 ക. ക്കും വച്ചിട്ടുള്ള സ്വർണ്ണപ്പണയവും തിരിച്ചെടുക്കുന്നതിലേക്കായി ഒരു അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് ബോധിപ്പിച്ച അപേക്ഷയിൻമേൽ മാന്നാർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിയതിലും മരണസർട്ടിഫിക്കററിൻപ്രകാരവും ശ്രീ. പത്മനാഭൻ നായർ 1982 ആഗസ്ററ് മാസം 9-ാം തീയതി മരിച്ചുപോയിട്ടുള്ളതും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൻ. കമലാക്ഷിയമ്മ | ഭാര്യ | |
| 2 | സൂര്യനാരായണപിള്ള | മകൻ | 36 |
| 3 | ഹൈമവതി അമ്മ | മകൾ | 33 |
| 4 | ശാരദാ ദേവി | ,, | 30 |

മേൽപ്പറഞ്ഞ 2 മുതൽ 4 വരെ കക്ഷികൾ അവരുടെ അവകാശം 1-ാം കക്ഷിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ടുള്ള മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

അതനുസരിച്ച് ടി അവകാശസർട്ടിഫിക്കററ് ഒന്നാം കക്ഷി ശ്രീമതി കമലാക്ഷിഅമ്മയുടെ പേർക്ക് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ വിജ്ഞാപനം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,　　(ഒപ്പ്)
ചെങ്ങന്നൂർ.　　തഹശീൽദാർ.

## Mavelikara Taluk

പരസ്യം

(1)

No. H.C. 22a/83/സി4.　　1934 ജനുവരി 24.

മാവേലിക്കര താലൂക്കിൽ തെക്കേക്കര വില്ലേജിൽ പൊന്നേഴ മുറിയിൽ പുന്നാട്ട് കിഴക്കേതിൽ ശ്രീ. സി. എൻ. നാരായണപിള്ള പോലീസ് ഡിപ്പാർട്ടുമെന്റിൽ ജോലി നോക്കി പെൻഷൻ പററി വരവെ 21-3-1981-ൽ മരിച്ചുപോയതായും ടിയാന് ലഭിക്കേണ്ട 150 രൂപയിൽ താഴെ വരുന്ന പെൻഷൻ കുടിശ്ശിക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി കെ.എൻ. ശാരദാ ദേവി ബോധിപ്പിച്ച അപേക്ഷ തെക്കേക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തി വന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. സി. എൻ. നാരായണപിള്ള 21-3-1981-ൽ മരിച്ചുപോയതായും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി കെ. എൻ. ശാരദാദേവി, 16 വയസ്സുള്ള കമലാദേവി, 15 വയസ്സുള്ള എൻ. വേണുഗോപാൽ 13 വയസ്സുള്ള ഇരട്ട മക്കളായ എൻ. സുരേഷ്കുമാർ, എൻ. കൃഷ്ണകുമാർ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും മേൽ പറഞ്ഞ തുക കൈപ്പററുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി കെ. എൻ. ശാരദാദേവിയാണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

H. C. 62/83/C4.　　1984 ജനുവരി 24.

മാവേലിക്കര താലൂക്കിൽ തഴക്കര വില്ലേജിൽ വെട്ടിയാർ മുറിയിൽ കരുവേലിൽ ശിവഭവനത്തിൽ ശ്രീ. ഗോപാലൻ 2-11-1982-ൽ മരിച്ചുപോയി എന്നും ടിയാൻ സ്റ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ കൊച്ചാലുംമൂട് ശാഖയിൽ ഡി. ആർ. 33/81 തിയതി 9-11-83 നമ്പരായി സ്വർണ്ണപ്പണയത്തിൻമേൽ 300 രൂപ ലോൺ വാങ്ങിയിട്ടുള്ളതായും ടി സ്വർണ്ണാഭരണം തിരികെ എടുക്കുന്നതിന് അവകാശ സർട്ടിഫിക്കററ് നല്കണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി കുഞ്ഞിക്കാളി കുഞ്ഞുപെണ്ണ് ബോധിപ്പിച്ച അപേക്ഷ തഴക്കര വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. ഗോപാലൻ 2-11-1982-ൽ മരിച്ചുപോയതായും അവകാശികളായി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി കുഞ്ഞിക്കാളി കുഞ്ഞുപെണ്ണ് മക്കളായി 14 വയസ്സുള്ള ശിവനും 12 വയസ്സുള്ള ഉഷയും 9 വയസ്സുള്ള ബിജുവും മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മൈനറുകളായ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും മേൽ പറഞ്ഞ സ്വർണ്ണാഭരണങ്ങൾ തിരികെ വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി കുഞ്ഞിക്കാളി കുഞ്ഞുപെണ്ണ് ആണെന്ന് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ നേരിട്ട് ഈ ആഫീസിൽ ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

H. C. 89/83/സി4.　　1984 ജനുവരി 23.

മാവേലിക്കര താലൂക്കിൽ ഭരണിക്കാവ് വില്ലേജിൽ ടി വടക്കുംമുറിയിൽ വെട്ടത്ത് വീട്ടിൽ ശ്രീ. പത്മനാഭകാരണവർ 13-9-1983-ൽ മരിച്ചുപോയി എന്നും ടിയാന് ഫാമിലി പെൻഷൻ കുടിശ്ശിക ഇനത്തിൽ കിട്ടുവാനുള്ള 250 രൂപയും ടിയാന് P.2399/65-ാം നമ്പരായി കിട്ടിക്കൊണ്ടിരുന്ന ഫാമിലി പെൻഷൻ തുടർന്ന് കിട്ടുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യയായ ശ്രീമതി രുദ്രാണിപിള്ള ബോധിപ്പിച്ച അപേക്ഷ ഭരണിക്കാവ് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. പത്മനാഭകാരണവർ 13-9-1983-ൽ മരിച്ചുപോയെന്നും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി രുദ്രാണിപിള്ളയും മക്കൾ 35 വയസ്സുള്ള വിജയമ്മപിള്ളയും 30 വയസ്സുള്ള തുളസീധരൻപിള്ളയും മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ വിജയമ്മപിള്ളയും തുളസീധരൻപിള്ളയും തങ്ങൾക്കുള്ള

അവകാശം കൂടി മാതാവായ ശ്രീമതി രുഗ്മിണിപിള്ള വാങ്ങുന്നതിന് സമ്മതിച്ച് എഴുതിത്തന്നിരിക്കുന്നതിനാലും മേൽപറഞ്ഞ പെൻഷൻ കുടിശ്ശിക തുക വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി പരേതന്റെ ഭാര്യയും അപേക്ഷകയുമായ ശ്രീമതി രുഗ്മിണിപിള്ളയാണെന്നു സർട്ടിഫിക്കറ്റു കൊടുക്കുന്നതിനു ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കപ്പെടുന്നതല്ല.

(4)

H. ദ. 27/83/C4. 1984 ജനുവരി 23.

മാവേലിക്കര താലൂക്കിൽ തഴക്കര വില്ലേജിൽ ഇറവങ്കര മുറിയിൽ മുളയ്ക്കൽ വീട്ടിൽ ശ്രീ. കെ. ഗോവിന്ദപിള്ള പെൻഷൻ പറ്റി ജീവിച്ചു വരവെ 27-4-1983-ൽ മരിച്ചു പോയതായും ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ ലഭിക്കാനുള്ള 200 രൂപ ലഭിക്കുന്നതിനുവേണ്ടി അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യയായ ശ്രീമതി കെ. എൻ. ജാനകിഅമ്മ ബോധിപ്പിച്ച അപേക്ഷ തഴക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. കെ. ഗോവിന്ദപിള്ള 27-4-1983-ൽ മരിച്ചുപോയതായും ടിയാന് അവകാശികളായി അപേക്ഷകയും ഭാര്യയുമായ ശ്രീമതി കെ. എൻ. ജാനകിഅമ്മ മക്കൾ 32 വയസുള്ള ശ്രീമതി ജെ. കനകമ്മ 21 വയസുള്ള ശ്രീമതി ജെ. ജയശ്രീ എന്നിവർ മാത്രമാണെന്നറിയായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കൾ രണ്ടുപേരും തങ്ങളുടെ അവകാശം കൂടി മാതാവായ ശ്രീമതി കെ. എൻ. ജാനകിഅമ്മ വാങ്ങുന്നതിന് എഴുതി തന്നിരിക്കുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി കെ. എൻ. ജാനകി അമ്മയാണെന്ന് സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, പി. എൻ. പ്രഭാകരൻപിള്ള,
മാവേലിക്കര. തഹശിൽദാർ.

## KOTTAYAM DISTRICT

കോട്ടയം എക്സൈസ് ഡിവിഷൻ ഓഫീസിൽ നിന്നും പരസ്യപ്പെടുത്തുന്ന നോട്ടീസ്.

(1)

നമ്പർ കെ. 5-6211/83. 1984 ഫെബ്രുവരി 6

കോട്ടയം ഡിവിഷനിൽ പാലാ റേഞ്ചിൽപ്പെട്ട 61-ാം നമ്പർ കള്ളുഷാപ്പ് 1983-84 കുത്തകവർഷത്തേയ്ക്ക് ലേലം വിളികേട്ട് ഏറ്റെടുത്ത് നടത്തി വരുന്ന മീനച്ചിൽ താലൂക്കിൽ രണ്ടാം വില്ലേജിൽ വലിയകാപ്പിൽ വീട്ടിൽ മൈക്കിൾ ജോൺ ടി കള്ളുഷാപ്പിന്റെ തവണ 1983 ജൂലൈ മാസം മുതൽ അടയ്ക്കാതെ മുടക്കം വരുത്തിയിരിക്കുന്നതിനാൽ ടി കള്ളുഷാപ്പ് 1984 ഫെബ്രുവരി മാസം 27-ാം തിയതി പകൽ 11 മണിക്ക് കോട്ടയം എക്സൈസ് ഡിവിഷൻ ഓഫീസിൽവെച്ച് കുടിശ്ശികക്കാരന്റെ യോഗ്യായോഗ്യത്തിൻമേൽ തെക്കൻ മേഖലാ എക്സൈസ് ഡെപ്യൂട്ടി കമ്മീഷണർ പരസ്യമായി പുനർലേലം ചെയ്യുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യം ചെയ്തുകൊള്ളുന്നു.

(2)

നമ്പർ കെ 5-15/84. 1984 ജനുവരി 31.

കോട്ടയം ഡിവിഷനിൽ വൈക്കം റേഞ്ചിൽപ്പെട്ട 25, 26/83-84-ാം നമ്പർ കള്ളുഷാപ്പുകൾ 1983-84 കുത്തക വർഷത്തേക്ക് ലേലം വിളികേട്ട് ഏറ്റെടുത്ത് നടത്തി വരുന്ന വൈക്കം താലൂക്കിൽ, നടുവിലെ വില്ലേജിൽ പടിഞ്ഞാറേമുറി കരയിൽ നാടീകുന്നേൽ നിന്നും കന്നത്തവളളിൽ വീട്ടിൽ കുമാരൻ പരമേശ്വരൻ ടി കള്ളുഷാപ്പിന്റെ തവണ 1983 ആഗസ്റ്റ് മാസം മുതൽ അടയ്ക്കാതെ മുടക്കം വരുത്തിയിരിക്കുന്നതിനാൽ ടി കള്ളുഷാപ്പ് 1984 ഫെബ്രുവരി മാസം 27-ാം തിയതി പകൽ 11 മണിക്ക് കോട്ടയം എക്സൈസ് ഡിവിഷൻ ഓഫീസിൽവച്ച് കുടിശ്ശികക്കാരന്റെ യോഗ്യായോഗ്യത്തിൻമേൽ തെക്കൻമേഖലാ എക്സൈസ് ഡെപ്യൂട്ടി കമ്മീഷണർ പരസ്യമായി പുനർലേലം ചെയ്യുന്നതാണെന്നുള്ള വിവരം ഇതിനാൽ പരസ്യം ചെയ്തുകൊള്ളുന്നു.

എക്സൈസ് ഡിവിഷൻ ഓഫീസ്, കോട്ടയം. പി. എ. തോമസ്, അസിസ്റ്റന്റ് എക്സൈസ് കമ്മീഷണർ.

## Kottayam Taluk

പരസ്യം

(1)

നമ്പർ ബി12-5091/83. 1984 ജനുവരി 29.

കോട്ടയം താലൂക്കിൽ പുതുപ്പള്ളി വില്ലേജിൽ പാലത്തുംപടത്ത് വീട്ടിൽ ശ്രീ. സി. ജെ. എബ്രഹാം 3-2-1983-ന് മരിച്ചുപോയതായും ടിയാന് ഗവൺമെന്റിൽ നിന്നും പെൻഷൻ ഇനത്തിൽ കിട്ടുവാനുള്ള 317 രൂപ 55 പൈസ (മുന്നൂറ്റി പതിനേഴ് രൂപ അൻപത്തിയഞ്ച് പൈസ) വാങ്ങിയെടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി കുഞ്ഞൂഞ്ഞമ്മ എബ്രഹാം ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ പുതുപ്പള്ളി വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി സി. ജെ. എബ്രഹാം 3-2-1983-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | കുഞ്ഞൂഞ്ഞമ്മ എബ്രഹാം (അപേക്ഷക) ഭാര്യ | | |
| 2 | ഷീലാ എബ്രഹാം | മകൾ | 23 |
| 3 | ആനി എബ്രഹാം | ,, | 22 |
| 4 | റീനാ എബ്രഹാം | ,, | 20 |
| 5 | റെജി എബ്രഹാം | ,, | 18 |
| 6 | അനിതാ എബ്രഹാം | ,, | 15 |
| 7 | തോമസ് സി. എബ്രഹാം | ,, | 14 |

അവകാശികൾ എല്ലാവരും ടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ മാതാവ് ജീവിച്ചിരിപ്പുണ്ടെങ്കിലും അപേക്ഷക പേരിൽ അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതു സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും അപേക്ഷകയുടെ മൈനർ മക്കൾ ടിയാന്റെ സംരക്ഷണയിലും ആശ്രയിച്ചും കഴിയുന്നതിനാലും അപേക്ഷപ്രകാരം അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

